

എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

തികച്ചും അസാധാരണമായ ഒരു നോവൽ ഞാൻ വായിച്ചു. അതിന്റെ ഉജ്ജ്വലത കണ്ട് അദ്ഭുതപ്പെടുകയും ചെയ്തു. പരഗ്വേയിലെ നോവലിസ്റ്റ് ഔഗുസ്തോ റോആ ബാസ്തൊസിന്റെ (Augusto Roa Bastos) I The Supreme എന്ന നോവലാണത്. 1947 തൊട്ട് വിദേശത്തു താമസിക്കാൻ നിർബ്ബദ്ധനായ ബാസ്തൊസ് 1974-ൽ ആർജന്റീനിയിൽ പ്രസിദ്ധപ്പെടുത്തിയ ഈ നോവലിൽ പ്രതിഭയുടെ പരകോടി ഞാൻ കണ്ടു. ഇപ്പോൾ അതിന്റെ ഇംഗ്ലീഷ് തർജ്ജമ ലണ്ടനിലെ Faber and Faber നമുക്കു നല്കിയിരിക്കുന്നു.

പരഗ്വേ സ്പെയിനിന്റെ ആധിപത്യത്തിൽ നിന്നു മോചനം നേടുകയും ബ്വേനസ് ഐറീസിന്റെ നേതൃത്വത്തെ നിരാകരിക്കുകയും ചെയ്തത് 1811 തൊട്ട് 1813 വരെയുള്ള കാലയളവിലാണ്. 1811-ൽ പരഗ്വേയുടെ ഡിക്ടേറ്ററായി 1840 വരെ ആ രാജ്യം പ്രഗല്ഭമായി ഭരിച്ച ഹോസ ഗാസ്പാർ റോദ്രിഗാസ് ഫ്രാൻസിയയെ (Jose Gasper Rodriguez de Francia 1766-1840) സംബന്ധിച്ച നോവലാണ് I The Supreme. [Yo el Supremo]. ഒരു പ്രലോഭനത്തിനും വഴങ്ങാത്ത, ഒരഴിമതിയും ചെയ്യാത്ത സർവ്വാധിപതിയായിരുന്നു ഫ്രാൻസിയ. സംസ്കാരത്തിന്റെ നായകനുമായിരുന്നു അദ്ദേഹം. Perpetual Dictator (നിത്യസ്വഭാവമാർന്ന ഏകാധിപതി) എന്നറിയപ്പെട്ടിരുന്ന ഫ്രാൻസിയ രക്തരഹിതമായ വിപ്ളവത്തിലൂടെ ദേശീയ സ്വാതന്ത്ര്യം കൈവരുത്തുകയും പള്ളിയുടെയും ധനിക വർഗ്ഗത്തിന്റെയും ശക്തിക്ക് അതിരു കല്പിക്കുകയും ചെയ്തു. വാണിജ്യവും വ്യവസായവും അദ്ദേഹത്തിന്റെ കാലത്ത് അഭിവൃദ്ധിപ്പെട്ടു. പെട്ടെന്നു പരഗ്വേക്കു രാഷ്ട്രാന്തരീക്ഷ തലത്തിൽ പ്രാധാന്യം സിദ്ധിച്ചു.

ഇനി നമ്മൾ നോവലിലേക്കു കടക്കുകയാണ്. ഫ്രാൻസിയയെ സംബന്ധിച്ച രേഖകളുടെ സമാഹർത്താവെന്ന നിലയാണ് നോവലിസ്റ്റിനുള്ളത്. Yo el Supremo എന്നാണല്ലോ സ്പാനിഷ് നാമധേയം. Yo എന്നാൽ ഉത്തമപുരുഷൻ—first person. ഫ്രാൻസിയ തന്നെയാണ് ആ വ്യക്തി. el എന്നാൽ പ്രഥമ പുരുഷൻ—Third person. ഫ്രാൻസിയ ആരോടു പറയുന്നുവോ അവർ ജനങ്ങൾ എന്ന് അർത്ഥം. Supremo എന്നാൽ ഏറ്റവും പ്രാധാന്യമുള്ള ഭാവന. ഫ്രാൻസിയ എഴുത്തുകാരനും പ്രൈവറ്റ് സെക്രട്ടറിയുമൊക്കെയായ പാത്തീന്യോക്കും (Patino) മറ്റുള്ളവർക്കും സംഭവങ്ങൾ പറഞ്ഞുകൊടുക്കുന്ന മട്ടിലാണ് രേഖകൾ. ഫ്രാൻസിയ പറഞ്ഞു:- സമകാലികമല്ലാത്ത എല്ലാച്ചരിത്രവും സംശയിക്കപ്പെടേണ്ടതാണ്. അത്തരം കാല്പനിക കഥകൾ അവ രചിക്കപ്പെട്ട കാലഘട്ടത്തിന്റേതല്ലെന്നു മനസ്സിലാക്കാൻ അവ എങ്ങനെ രൂപംകൊണ്ടു എന്ന് അറിയണ്ടേതില്ല. വ്യക്തി രചിച്ച് ജനങ്ങളുടെ മുൻപിൽ വയ്ക്കുന്ന ഗ്രന്ഥത്തിനും ജനങ്ങൾ നിർമ്മിക്കുന്ന ഗ്രന്ഥത്തിനും തമ്മിൽ വലിയ വ്യത്യാസമുണ്ട്. അതുകൊണ്ട് ഈ പുസ്തകത്തിന് അതു ചൊല്ലിക്കൊടുത്ത ആളുകളോടൊപ്പം പഴക്കമുണ്ട് എന്നതിൽ ഒരു സംശയവുമില്ല. (നോവലിന്റെ 433-ാം പുറം കഴിഞ്ഞ് പെയ്ജ് നമ്പറില്ലാത്ത പെയ്ജ് നോക്കുക)

ഒരു ദിവസം ഭദ്രാസനപ്പള്ളിയുടെ വാതിലിൽ ഇങ്ങനെയൊരു പരിഹാസലേഖനം ആണിയടിച്ചു വച്ചിരിക്കുന്നതു കണ്ടു.

> "റിപ്പബ്ളിക്കിന്റെ പരമോന്നതനായ ഏകാധിപതിയായ ഞാൻ ആജ്ഞാപിക്കുന്നു. എന്റെ മരണം നടന്നാൽ എന്റെ ശവത്തിന്റെ തല മുറിച്ചെടുക്കണം. അത് ഒരു കൂർത്ത കുറ്റിയിൽ തറച്ചു റിപ്പബ്ളിക്കിന്റെ നാലും കൂടുന്ന വഴിയിൽ വയ്ക്കണം. മണിനാദം കേൾപ്പിച്ച് അതിലേക്കു ജനങ്ങളെ കൊണ്ടുവരണം. സിവിലും മിലിറ്ററിയുമായ എല്ലാ ഉദ്യോഗസ്ഥന്മാരെയും തൂക്കിക്കൊല്ലേണ്ടതാണ്. അവരുടെ ശവങ്ങൾ കോട്ടയ്ക്കു പുറത്തു മേച്ചിൽസ്ഥലങ്ങളിൽ കുഴിച്ചിടണം. അവിടെ കുരിശു പാടില്ല. പേരുകളെ ഓർമ്മിപ്പിക്കുന്ന ഒരടയാളവും പാടില്ല.
>
> മുകളിൽപ്പറഞ്ഞ കാലയളവിന്റെ അന്ത്യത്തിൽ എന്റെ ഭൗതികാവശിഷ്ടം കരിച്ച് നദിയിലേക്ക് എറിയണം."

ഡിക്ടേറ്ററുടെ കൈയക്ഷരം അനുകരിച്ചെഴുതിയ ഈ പരിഹാസ ലേഖനം അദ്ദേഹത്തെ കോപിപ്പിച്ചു. ഫ്രാൻസിയ അതിനെക്കുറിച്ചു പറയുന്നതും എഴുത്തുകാരനായ പാത്തീന്യോ മറുപടി നല്കുന്നതും ഉദ്ധാരണ ചിഹ്നങ്ങൾ ഇല്ലാത്ത ഒരേ രീതിയിലങ്ങു എഴുതിയിരിക്കുകയാണ്. ഒരു ഭാഗം എടുത്തെഴുതിയാൽ ഇത്

നിങ്ങൾക്കു സൗജന്യ മാധുര്യമുണ്ടെങ്കിൽ പണം കടം ചോദിക്കാൻ ആളുകളെത്തും. നിങ്ങൾ എഴുത്തുകാരനാണെങ്കിൽ മോശമായ പുസ്തകം നല്ലതാണെന്നു പത്രത്തിലെഴുതിക്കാൻ അവർ വരും. നിങ്ങൾ പ്രഭാഷകനാണെങ്കിൽ സമ്മേളനത്തിനു വിളിക്കാൻ അവരെത്തും. നിങ്ങൾ വഴങ്ങിയില്ലെങ്കിൽപ്പിന്നെ നിങ്ങൾക്കു സ്നേഹിതന്മാർ കാണുകില്ല.

കൂടുതൽ വ്യക്തമാകും:— "Where was this found? Nailed to the door of the cathedral, Excellency. A patrol of grenadiers discovered it early this morning and brought it in to headquarters" ഇതിൽ where was this found എന്നത് ഏകാധിപതിയുടെ ചോദ്യം. Nailed to the door.... എന്ന ഭാഗം പാത്തിന്യോയുടെ ഉത്തരം. നോവൽ ആകെ ഈ രീതിയിലാണ് രചിക്കപ്പെട്ടിരിക്കുന്നത്. ഫ്രാൻസിയ പലരെയും സംശയിച്ചു. ഒടുവിൽ അദ്ദേഹം സത്യം കണ്ടുപിടിച്ചു. ആജ്ഞയുണ്ടായി.

"I THE SUPREME PERPETUAL DICTATOR Order that on presentation of this warrant by the interested party himself, the Commander of the Garrison proceed to arrest the confidential clerk Policarpo Patino and keep him in confinement, totally and absolutely in communicado. Having been implicated in a conspirature plan of usurpation of the Government the criminal Policarpo Patino is to be hanged as an infamous traitor to the Fatherland, and his corpse is to be buried in pastures outside the walls with neither cross nor mark to commemorate his name....."

പരിഹാസലേഖനം ഡിക്ടേറ്ററുടെ ശ്രദ്ധയിൽ കൊണ്ടുവന്ന വിശ്വസ്തനായ പാത്തിന്യോ തന്നെയാണ് മറ്റുപല്ലാപകരോടുകൂടി അദ്ദേഹത്തിന്റെ സർക്കാരിനെ തകിടം മറിക്കാൻ ശ്രമിച്ചത്. അയാളെ തൂക്കിക്കൊന്നാൽ മാത്രം പോരാ. ശവം കുഴിച്ചിടുന്നിടത്ത് കുരിശു പാടില്ല. ഓർമ്മയെ ആനയിക്കുന്ന അടയാളവും പാടില്ല എന്നാണ് ഫ്രാൻസിയയുടെ കല്പന. നല്ല ക്രിസ്ത്യാനിക്ക് ഉപേക്ഷിക്കാൻ വയ്യാത്ത കുരിശു ശവക്കുഴിയിൽ വയ്ക്കാതിരിക്കരുത് എന്നേ ക്ളാർക്കിന് അപേക്ഷയുള്ളൂ. പക്ഷേ അയാളെ തൂക്കിക്കൊന്നില്ല. 1840 സെപ്തംബർ 20-ാംനു ഫ്രാൻസിയ മരിച്ചു. സൈനിക ഭരണകൂടം പരഗ്വേയിൽ നിലവിൽ വന്നു. പാത്തിന്യോ തൂങ്ങിമരിച്ചു.

ഇതിന്നിടയിൽ എന്തൊരു അദ്ഭുതപ്രപഞ്ചമാണ് നോവലിൽ അനാവരണം ചെയ്യപ്പെടുക. പരഗ്വേയുടെ സംസ്കാര ചരിത്രം മുഴുവനുമിതിലുണ്ട്. ഭാഷ, കല, സാഹിത്യം, സദാചാര ശാസ്ത്രം ഇവയെക്കുറിച്ചുള്ള പ്രൗഢങ്ങളായ പ്രതിപാദനങ്ങളുണ്ട്. ഫ്രാൻസിയ രാജ്യത്തിന്റെ ഡിക്ടേറ്റർ മാത്രമല്ല. വാക്കിന്റെയും ചരിത്രത്തിന്റെയും നിയമത്തിന്റെയും ഒക്കെ ഏകാധിപതിയാണ്. എഴുത്തുകാരനും വായനക്കാരും തമ്മിലുള്ള ബന്ധത്തെ അദ്ദേഹം അപഗ്രഥിക്കുന്നു. സ്വന്തം മതങ്ങൾ സ്ഥാപിക്കുന്നു. The words of power, of authority, words above words, will be transformed into clever words, lying words. Words below words. If one wishes at all costs to speak of someone, on must, not only put oneself in that someone's place; one must be that someone. Only like can write about like. ഇതനുസരിച്ച് വാക്കുകളിലൂടെ കഥ പറഞ്ഞ് നാടിന്റെ ചരിത്രം പറഞ്ഞ് ഫ്രാൻസിയ ചരിത്രമായിത്തീരുന്നു.

1954 മുതൽ 1989 വരെ പരഗ്വേയിൽ ഡിക്ടേറ്ററായിരുന്ന അൽഫ്രേദോ ഷ്ട്രോസ്നർ (Alfredo Streossner) ഫ്രാൻസിയയെപ്പോലെ 'ബിനെവലന്റ് ഡിക്ടേറ്റ'റായിരുന്നില്ല. മർദ്ദകനായിരുന്നു അയാൾ. നാടുവിട്ടുപോയ ബാസ്തൊസിന് പ്രവാസ ദുഃഖവും ആശയവിനിമയ രാഹിത്യവും പ്രധാനപ്പെട്ട വിഷയങ്ങളായി. അവ ഈ നോവലിൽ കലാസുഭഗമായി പ്രതിപാദനം ചെയ്തിരിക്കുന്നു. അതിനെക്കുറിച്ചുകൂടി എഴുതിയാൽ കൊള്ളാമെന്നുണ്ട്. സ്ഥലമില്ലല്ലോ. "ഗ്രന്ഥങ്ങൾക്കു ഭവിതവ്യതയുണ്ട്. ഭവിതവ്യതയ്ക്കു ഗ്രന്ഥമില്ല. പ്രതിരൂപം, കഥ ഇവയിൽ നിന്നു ജനതയെ വേർപെടുത്തിയാൽ പ്രവാചകർക്കു പോലും ബൈബിൾ എഴുതാൻ കഴിയുമായിരുന്നില്ല. ഹോമർ എന്നു വിളിക്കപ്പെട്ട ഗ്രീക്ക് ജനതയാണ് 'ഇലിയഡ്' എഴുതിയത്" എന്ന് ഫ്രാൻസിയയെക്കൊണ്ട് ബാസ്തൊസ് പറയിക്കുന്നു. മാർകേസ് 'കുലപതിയുടെ പതനം' എന്ന നോവലിലൂടെ ഒരു ഏകാധിപതിയുടെ ചരിത്രം പ്രതിപാദിച്ചിട്ടുണ്ടല്ലോ. ബാസ്തൊസിന്റെ നോവലിനു മുൻപിൽ മാർകേസിന്റെ നോവൽ നിഷ്പ്രഭമായി ഭവിക്കുന്നു. I The Supreme എഴുതിയ സാഹിത്യകാരന് നോബൽ സമ്മാനം നല്കേണ്ടതാണ്.

## ചോദ്യം, ഉത്തരം

"തങ്ങൾ വിവാഹിതകളാണെന്നു കാണിക്കാൻ സ്ത്രീകൾ തലയിൽ സിന്ദൂരം തേക്കുന്നു. പുരുഷന്മാർക്ക് അടയാളമൊന്നുമില്ലാത്തതെന്താണ്?"

"വിവാഹം കഴിഞ്ഞ പുരുഷന്മാർ ഷേവ് ചെയ്യാതെ താടി വളർത്തി കീറിയ ഷർട്ടുമിട്ടു നടക്കുന്നുണ്ടല്ലോ"

"അതിഥി ക്ഷണിക്കാതെ വന്നു കയറിയിട്ട് അഞ്ചു മിനിറ്റ് കഴിയുന്നതിനുമുൻപ് റിസ്റ്റ് വാച്ച് നോക്കുകയും 'കോമളം, പാം പാം' എന്നു ഭാര്യയെ വിളിക്കുകയും ചെയ്യുന്നതിന്റെ അർത്ഥമെന്താണ്?"

"'കോമളത്തിന്റെ നിർബന്ധം കൊണ്ടാണ് ഞാനിവിടെ വന്നത്. തന്റെ മുൻപിലിരിക്കാൻ എനിക്കിഷ്ടമില്ല' എന്നാണ് അതിന്റെ അർത്ഥം. പിന്നെ വന്നവൻ മാന്യനാണെങ്കിൽ വാച്ച് നോക്കില്ല. ഭാര്യയെ അത്ര വേഗത്തിൽ വിളിക്കുകയുമില്ല. ആതിഥേയൻ മാന്യത കാണിക്കേണ്ടത് അയാളുടെ വാച്ച് നോക്കൽ താൻ കണ്ടില്ലെന്നു ഭാവിച്ചാണ്"

"'നിങ്ങൾക്കു സ്നേഹിതന്മാരില്ലാത്തത് എന്തുകൊണ്ടാണ്?"

"നിങ്ങൾക്കു സ്നേഹിതന്മാരില്ലാത്തത് എന്തുകൊണ്ടാ'ണെന്ന് ഞാൻ അങ്ങോട്ടു ചോദിക്കട്ടെ. നിങ്ങൾക്കു സൗജന്യമാധുര്യമുണ്ടെങ്കിൽ പണം കടം ചോദിക്കാൻ ആളുകളെത്തും. നിങ്ങൾ എഴുത്തുകാരനാണെങ്കിൽ മോശമായ പുസ്തകം നല്ലതാണെന്നു പത്രത്തിലെഴുതിക്കാൻ അവർ വരും. നിങ്ങൾ പ്രഭാഷകനാണെങ്കിൽ സമ്മേളനത്തിനു വിളിക്കാൻ അവരെത്തും. നിങ്ങൾ വഴങ്ങിയില്ലെങ്കിൽ പിന്നെ നിങ്ങൾക്കു സ്നേഹിതന്മാർ കാണുകില്ല."

"ഇൻസ്റ്റാൾമെന്റ് ഏർപ്പാടു നല്ലതല്ലേ?"

"ഇൻസ്റ്റാൾമെന്റായി—തവണകളായി പണമടച്ച്—സാധനങ്ങൾ വാങ്ങുന്നതു നന്ന്. വീട്ടിലാവശ്യമുള്ളതെല്ലാം കാണും. ടെലിവിഷൻ സെറ്റ്, റേഡിയോ സെറ്റ്,

**കലാത്മകമാണ് കവിതയെങ്കിൽ, പാട്ടെങ്കിൽ, കഥയെങ്കിൽ അതുകൊണ്ട് പ്രയോജനമുണ്ടെന്നാണ് എന്റെ പക്ഷം. ഏതു പ്രവർത്തനവും വിജയത്തിലെത്തിയാൽ അത് ശക്തിയുടെ ജനനത്തിനു ഹേതുവാകും. അത്തരം ശക്തിക്കു ക്ഷയമില്ല, ലോപമില്ല.**



ബാസ്തോസ്

**ഇപ്പോൾ പൊലീസിന്റെ ഉരുട്ടലിനെക്കുറിച്ചു കേൾക്കാനില്ല. കഥാരചനയിൽ അത് അനവരതം നടക്കുന്നു.**

വാഷിംഗ് മെഷീൻ ഇങ്ങനെ പലതും. പക്ഷേ എവിടെനിന്ന് അവർ വാങ്ങുന്നുവോ അവിടെ പണം ചെല്ലുകില്ലു മാസന്തോറും''

''നിങ്ങളുടെ തിരുവനന്തപുരത്തിന്റെ പ്രത്യേകതയെന്ത്?

''സവിശേഷതയെന്ത്? എന്നു ചോദിക്കണം. പ്രത്യേകത്തിന് each എന്നാർത്ഥം. സുന്ദരികൾ ഏറെ. സ്വാഭാവികമായും വൃത്തിയുള്ള നഗരം. പക്ഷേ ചില അണലിപ്പാമ്പുകൾ ചിലയിടങ്ങളിൽ ഉണ്ട്. അവ നിങ്ങളെ കൊത്തും സൂക്ഷിച്ചു നടന്നാലും.''

## അർത്ഥരഹിതം

1950–നോട് അടുപ്പിച്ച് ഗ്രേ വാൾട്ടർ ഉണ്ടാക്കിയ ഒരു ആമ അതിലുള്ള ബാറ്ററിക്കു ശക്തിയുള്ളതുവരെ ഇഴഞ്ഞു നീങ്ങും. അതിന്റെ ശക്തി കുറയുമ്പോൾ ഏറ്റവും അടുത്ത പവർ സോക്കറ്റിന് അടുത്തെത്തി തനിയെ പ്ളഗ് ചെയ്ത് ബാറ്ററിക്കു ശക്തിയുണ്ടാക്കും. (Roger Penrose എഴുതിയ The Emperor's New Mind എന്ന പുസ്തകം വായിച്ച ഓർമ്മയിൽനിന്ന്) യന്ത്രമായ ആമ ഇങ്ങനെ പ്രവർത്തിക്കുന്നതുകൊണ്ട് അതിന് ബോധമണ്ഡലം ഉണ്ടെന്നു പറയാമോ? മലയാള ഭാഷയിലെ അക്ഷരങ്ങൾ മാത്രം മനസ്സിലാക്കിയ ഒരാൾ കുമാരനാശാന്റെ 'ചിന്താവിഷ്ടയായ സീത'-യിലെ ഒരു ശ്ളോകം അഞ്ചു മിനിറ്റ് കൊണ്ട് കൂട്ടിവായിച്ചെന്നു വരും. അതുകൊണ്ട് അയാൾ കവിത ആസ്വദിച്ചുവെന്ന് നമുക്കു പറയാൻ കഴിയുമോ? പ്രാവ് എഴുത്തുകൊത്തിയെടുത്ത് കൊടുക്കേണ്ടയാളിനു കൊണ്ടുചെന്നു കൊടുക്കുന്നു. ആ പ്രാവിന് അറിയാമോ അതു എഴുത്തുകൊണ്ടു പോകുകയാണെന്ന്. എഴുത്തു തന്നതാര്, അതു വാങ്ങുന്നതാര്, എഴുത്തിലെ ഭാഷയെന്ത്? അത് ഏതാശയം പകരുന്നു? ഇതൊക്കെ പ്രാവിന് അറിയാമെങ്കിലേ അതിന്റെ പ്രവർത്തനം സാർത്ഥകമാവൂ. കവി പാലൂരിന്റെ 'അഭിനയം' എന്ന കാവ്യം (മാതൃഭൂമി ആഴ്ചപ്പതിപ്പ്) വായിക്കുന്നവർക്ക് അത് കാവ്യമാണെന്നോ അതിൽ കവിതയുണ്ടെന്നോ തോന്നുന്നില്ല. കവിതയ്ക്കു വേണമെന്നു സങ്കല്പിച്ചിട്ടുള്ള ഗുണങ്ങളിൽ ഒന്നുപോലും അതിനില്ല. അതുകൊണ്ട് പാലൂരിന്റെ പ്രക്രിയ സാർത്ഥകമായിഭവിക്കുന്നില്ല.



'പ്രത്യക്ഷര പ്രതിപാദനം' എന്നു മാത്രം വിളിക്കാവുന്ന കാവ്യങ്ങളുടെ കാലമാണിത്. വിശേഷിച്ചും ആഫ്രിക്കൻ കാവ്യങ്ങൾ ഇങ്ങനെയാണ്. അവയെ ഉയർത്തിക്കൊണ്ടു നടക്കുന്നതിൽ ഒരർത്ഥവുമില്ല. The Fate of Vultures—New Poetry of Africa എന്ന പുസ്തകം കണ്ട് കൗതുകത്തോടെ വാങ്ങി വായിച്ചപ്പോൾ എന്തൊരു നിരാശതയാണ് എനിക്കുണ്ടായത്!

Say no black woman
when they accuse your son of rape
and send your husband to prison
for a crime he didn't commit

(Sobhna Keshavelal Poona-South Africa) ഈ വരികളിലും ഇതുപോലുള്ള മറ്റു വരികളിലും കവിതയില്ല. കോപം മാത്രമേയുള്ളു.




## 'ജ്വോൾട്ട്

വർഷം 1935. ഞാൻ വൈക്കം ഇംഗ്ളീഷ് സ്കൂളിലെ വിദ്യാർത്ഥിയായിരുന്നു. അച്ഛനമ്മമാർ, വിവാഹം കഴിഞ്ഞിട്ട് ഇരുപത്തിനാലു മണിക്കൂർ കഴിയാത്ത ഒരു ചിറ്റപ്പൻ അദ്ദേഹത്തിന്റെ വധു വേറൊരു ചിറ്റപ്പനും കുടുംബവും ഇവരോടൊരുമിച്ച് ഞാൻ ദേവികുളത്തേക്കു പോകുകയായിരുന്നു. . നേരിയമംഗലം കഴിഞ്ഞ് സാക്ഷാൽ വനത്തിൽ പ്രവേശിച്ചപ്പോൾ, ഒരു ഒറ്റയാൻ ആന അവിടെ റോഡിൽ ചിലപ്പോൾ പ്രത്യക്ഷനാകാറുണ്ടെന്ന് ആരോ പറഞ്ഞു. ആനയെ കണ്ടാൽ കാറ് തിരിക്കാൻ പറ്റില്ല. റോഡിന് അത്ര വീതിയേയുള്ളു. ഒന്നുകിൽ ആന അതിന്റെ പാട്ടിനു തിരിച്ചുപോകണം; അല്ലെങ്കിൽ ഞങ്ങൾക്കു മരണം. അതോർത്തു പേടിച്ചിരിക്കുമ്പോൾ പെട്ടെന്നു കാറ് കേടായി നിന്നു. അതുവരെ ഒരു യന്ത്രത്തിൽ സഞ്ചരിക്കുകയാണെന്ന തോന്നലേ ഉണ്ടായില്ല. പക്ഷേ അതങ്ങു നിന്നപ്പോൾ ഞങ്ങൾ ഇരുന്നത് യന്ത്രത്തിലാണ് എന്ന പ്രതീതി അതിന്റെ എല്ലാ തീക്ഷ്ണതയോടുംകൂടി ഞങ്ങളെ സമാക്രമിച്ചു.

നല്ല ചലച്ചിത്രം കണ്ടുകൊണ്ടിരിക്കുമ്പോൾ നമുക്കു സിനിമാശാലയെക്കുറിച്ചോ ചിത്രം ചെന്നുവീഴുന്ന വെൺമയാർന്ന തുണിയെക്കുറിച്ചോ അടുത്തിരിക്കുന്നവരെക്കുറിച്ചോ ഒരു വിചാരവുമില്ല. പെട്ടെന്നു വിദ്യുച്ഛക്തി ഇല്ലാതാവട്ടെ. നമ്മൾ അതുവരെ വിലയംകൊണ്ട ജീവിതം അപ്രത്യക്ഷമാകുന്നു. പരിതഃസ്ഥിതികൾ പാരുഷ്യത്തോടെ നമ്മളെ ആക്രമിക്കുന്നു.

വി. വിനയകുമാർ കലാകൗമുദിയിലെഴുതിയ 'ദ്വാരക' എന്ന കഥ ഈ വിധത്തിലൊരു ജ്വോൾട്ട്–Jolt–ആദ്യംതൊട്ടേ ഉണ്ടാക്കുന്നു. കഥ പര്യവസാനത്തിലെത്തുന്നതുവരെ അതൊട്ടു മാറുന്നുമില്ല. വായന കഴിഞ്ഞ് വാരിക അടച്ചുവയ്ക്കുമ്പോഴേ അതിൽനിന്നു രക്ഷ പ്രാപിക്കാൻ കഴിയുന്നുള്ളു. അലിഗറിയുടെ മട്ടിൽ എന്തൊക്കെയോ വിനയകുമാർ പറയുന്നു. എന്റെ ബുദ്ധിശക്തിക്കുറവു കൊണ്ടാകാം എനിക്ക് ഒന്നും മനസ്സിലാക്കാൻ കഴിഞ്ഞില്ല. എന്നെസ്സംബന്ധിച്ചിടത്തോളം ഇതിന്റെ പാരായണം പൊലീസിന്റെ ഉരുട്ടൽ പോലെയാണ്. ഇപ്പോൾ പൊലീസിന്റെ ഉരുട്ടലിനെക്കുറിച്ചു കേൾക്കാനില്ല. കഥാരചനയിൽ അത് അനവരതം നടക്കുന്നു എന്നതിനു തെളിവാണ് വിനയകുമാറിന്റെ ഈ രചനാ സാഹസിക്യം.

## നിരീക്ഷണങ്ങൾ

ചങ്ങമ്പുഴയുടെ ശവകുടീരത്തിൽ അദ്ദേഹത്തിന്റെ ഒരു കാവ്യത്തിലെ ചില വരികൾ എഴുതി വച്ചിട്ടുണ്ട്. കവിയുടെ ലൗകിക ജീവിതത്തിനും കാവ്യജീവിതത്തിനും അവിടത്തെ അന്തരീക്ഷത്തിനും ചേർന്ന വരികൾ തന്നെ അവ. നമ്മുടെ ചില കവികളും കഥാകാരന്മാരും ഞാൻ ഉൾപ്പെട്ട നിരൂപകരും മരിച്ചാൽ ശവക്കല്ലറയിൽ ഇങ്ങനെ എഴുതിവയ്ക്കാം. ''സൂക്ഷിച്ചു നടക്ക്. ഞാൻ ഏതു സമയവും എഴുന്നേറ്റു വരും.''

2. ഗുരുഗോപിനാഥ് എന്നോട് ഒരു സംഭവത്തെക്കുറിച്ചു പറഞ്ഞു. അദ്ദേഹം അമേരിക്കയിൽ

ആയിരുന്നപ്പോൾ ഏതോ ഒരു നാടകം കാണാൻ പോയി. അസഹനീയമായിരുന്നു അത്. നാടകം അവസാനിച്ചയുടനെ ചിലർ മുറവിളികൂട്ടി നാടകകർത്താവിനെ കാണണമെന്ന്. അദ്ദേഹം സ്റ്റേജിൽ വന്നു വിനയസമ്പന്നനായി തലകുനിച്ചു. മുറവിളി കൂട്ടിയവരിൽ ഒരാൾ കൈത്തോക്കെടുത്ത് നാടകകർത്താവിനെ വെടിവച്ചുകൊന്നു. നാടകം വിരസമായതുകൊണ്ട് നാടകകർത്താവിന്റെ ജീവനോടു കൂടിയുള്ള അവസ്ഥ സഹിക്കാവുന്നതായിരുന്നില്ല വധകർത്താവിന്. അതുകൊണ്ട് അയാൾ അദ്ദേഹത്തെ ഇല്ലാതാക്കി. പഞ്ചാബിൽ ഭീകരർ ചിലരെ വെടിവച്ചുകൊല്ലുന്നു. മരിക്കുന്നവരോട് അവർക്കു വിശേഷിച്ചു വിരോധമൊന്നുമില്ല. എങ്കിലും ജീവിച്ചിരിക്കുന്ന ചിലരെ നിഗ്രഹിക്കാൻ കിട്ടാത്തതുകൊണ്ട് അവർ മറ്റു ചിലരെ—നിരപരാധികളെ—കൊന്ന് സംതൃപ്തിയടയുന്നു. തോക്ക് മാരകായുധമാണ്. ടെലിഫോൺ മനുഷ്യർക്കു സാഹായ്യമരുളുന്ന ഉപകരണമത്രേ. എങ്കിലും തങ്ങൾക്കിഷ്ടമില്ലാത്തവരെ വാക്കുകൾ കൊണ്ടു കൊല്ലാൻ അതിനെ ഉപകരണമാക്കുന്നു ചിലർ. ആഴ്ചപ്പതിപ്പുകൾ മനുഷ്യന്റെ സാംസ്കാരിക വികാസത്തെ ലക്ഷ്യമാക്കിയാണ് പ്രസിദ്ധീകരിക്കുക. എങ്കിലും അവയെ ചില ദുഷ്ടന്മാർ മാരകായുധങ്ങളാക്കുന്നു. ചുരുക്കത്തിൽ: ഏതു പ്രയോജനപ്രദമായ വസ്തുവും ഈ കാലയളവിൽ മനുഷ്യനെ നിഗ്രഹിക്കാനുള്ള വസ്തുവായി മാറിയിരിക്കുന്നു.

3) ചങ്ങമ്പുഴയുടെ 'മനസ്വിനി' എന്ന കാവ്യത്തിന്റെ ആരംഭത്തിൽ അതിസുന്ദരിയായ തരുണിയെയാണ് വർണ്ണിക്കുന്നത്. പിന്നീട് അവൾക്കു വസൂരി വന്നു വൈരൂപ്യമുണ്ടായ അവസ്ഥയും. കണ്ണുകളില്ല, കാതുകളില്ല. എങ്കിലും പ്രിയതമനു പണ്ടത്തെ സ്നേഹം അവളോട്. ഇത് "ചിത്തവൃത്തിപരമായ ഔദാസ്യത"യാണ്. സുന്ദരിയെ സ്നേഹിക്കാം. അവൾതന്നെ ജുഗുപ്സാകാരം പൂണ്ടാൽ വെറുക്കാനേ കഴിയൂ. കാമുകൻ സ്നേഹിക്കുന്നത് കാമുകി എന്ന വ്യക്തിയെയല്ല. വ്യക്തിയിലുള്ള ധർമ്മങ്ങളെയാണ്. അവൾ ഭാര്യയായിക്കഴിഞ്ഞാലും ഭർത്താവിനു വൈരൂപ്യംകണ്ട് വെറുപ്പ് ഉണ്ടാകും. One does not love persons. It is their qualities one loves എന്നു ബാസ്തൊസ് പറഞ്ഞതാണ് ഈ ചിന്തയ്ക്കു ഹേതു.

4) എല്ലാ വിധത്തിലും എനിക്ക് അപകീർത്തികരമായ ഒരു പ്രസ്താവം ഒരാൾ ഒരു വാരികയിലൂടെ നിർവ്വഹിച്ചിരിക്കുന്നു. ഞാൻ പറയാത്തതു പറഞ്ഞുവെന്ന് അതിൽ കാണുന്നുണ്ട്. എന്നെ 'സിലി' (silly) എന്ന് അതിൽ വിശേഷിപ്പിച്ചിരിക്കുന്നു. രണ്ടും 'ഡെഫമെയ്ഷ'നാണ്. ഞാൻ കോടതിയിൽ കെയ്സ് കൊടുത്താൽ ഇതു പറഞ്ഞയാളിന് കാരാഗൃഹവാസം ലഭിക്കും. കെയ്സിനു ഞാൻ പോകാത്തത് മാനേജിംഗ് എഡിറ്റർക്കും എഡിറ്റർക്കും വക്കീൽ നോട്ടീസ് അയയ്ക്കേണ്ടിവരുമല്ലോ എന്നതിനാലാണ്. അവർ രണ്ടുപേരോടുമുള്ള ബഹുമാനം ആ കൃത്യത്തിൽനിന്ന് എന്നെ പിന്തിരിപ്പിക്കുന്നു. മാനേജിംഗ് എഡിറ്ററും എഡിറ്ററും ഇക്കാര്യം മനസ്സിലാക്കി ഇനിയെങ്കിലും ഡെഫമെയ്ഷൻ ആകാവുന്ന വാക്യങ്ങൾ ഒഴിവാക്കണമെന്ന് ഞാൻ അപേക്ഷിക്കുന്നു. എന്നെ വളരെ മോശമായ രീതിയിൽ 'ഡിഫെയ്ം' ചെയ്തിട്ട് സ്വന്തം രചനകൾ ഉത്കൃഷ്ടങ്ങളാണെന്ന് ആ മനുഷ്യൻ പരോക്ഷമായി വ്യക്തമാക്കുന്നു. ഇവിടെയും പ്രതിഭാശാലിയായ ബാസ്തൊസ് എന്നെ സഹായിക്കാൻ എത്തുന്നുണ്ട്. അദ്ദേഹത്തിന്റെ വാക്യമിതാ:- Everyone finds the smell of his own dung pleasing. (സ്വന്തം മലത്തിന്റെ നാറ്റം ഏതൊരാൾക്കും ഹൃദ്യമാണ്).

## വൈക്കം മുഹമ്മദ് ബഷീർ



വൈക്കം മുഹമ്മദ് ബഷീർ

അനുഗൃഹീതനായ കലാകാരനാണ് വൈക്കം മുഹമ്മദ് ബഷീറെന്നു വിളംബരം ചെയ്യുന്ന ചെറുകഥയാണ് അദ്ദേഹത്തിന്റെ 'നീലവെളിച്ചം'. അത് 'കഥാ' മാസികയിൽ വീണ്ടും പ്രസിദ്ധീകരിച്ചത് സമുചിതമായി. കലാസുഭഗമാണെങ്കിലും കാലത്തിന്റെ ദീർഘതകൊണ്ട് വിസ്മൃതിയിലേക്കു വീണുപോകുന്ന കലാശില്പങ്ങളെ ബഹുജനശ്രദ്ധയിൽ കൊണ്ടുവരേണ്ടതുണ്ട്.

'നീലവെളിച്ചം' വായിച്ചിട്ടില്ലാത്തവർ അതിനെ അവലംബിച്ചുള്ള ചലച്ചിത്രമെങ്കിലും കണ്ടിരിക്കും. അതിനാൽ കഥാസംഗ്രഹം നല്കേണ്ടതില്ല. പ്രേതകഥകൾക്കു നിത്യജീവിതസത്യവുമായി ബന്ധമുണ്ട്. അർദ്ധരാത്രി ജന്നൽ തുറന്ന് പറമ്പിലേക്കു നോക്കുമ്പോൾ സ്ത്രീയോ പുരുഷനോ നില്ക്കുന്നതായി തോന്നാം. ആ രൂപം കൈവീശി നമ്മെ വിളിക്കുന്നതായും തോന്നാം. ആ രൂപം യഥാർത്ഥത്തിൽ മരമാണെന്നും അതിന്റെ കൊമ്പ് അനങ്ങിയതാണ് കൈവീശലെന്നും നേരം വെളുക്കുമ്പോൾ മാത്രമേ നമ്മൾ അറിയൂ. നേരത്തെയുണ്ടായ തോന്നലാണ്—ആ തോന്നൽ ജനിപ്പിച്ച പേടിയാണ്—പ്രേതകഥകൾക്കു ആസ്പദം. ആ ഭയത്തെ സ്ഥൂലീകരിക്കൂ. ആഖ്യാന വൈദഗ്ദ്ധ്യത്തോടെ, വാങ്മയചിത്രങ്ങളുടെ സഹായത്തോടെ അതിനെ ആവിഷ്കരിക്കൂ. സുന്ദരമായ പ്രേതകഥയായി. ശുദ്ധമായ മലയാള പദങ്ങൾ പ്രയോഗിച്ച് എത്ര അനായാസമായിട്ടാണ് ബഷീർ സ്ഥലവും കാലവും അന്തരീക്ഷവും സൃഷ്ടിക്കുന്നത്! സാധാരണയായി പ്രേതകഥകളിൽ ഭയമാണ് പ്രധാന വികാരമായി വരുന്നത്. ബഷീറിന്റെ ഇക്കഥയ്ക്കു സൗന്ദര്യം മാത്രമേയുള്ളൂ. മറ്റൊരുതരത്തിൽ പറയാം. സൗന്ദര്യമയമാണ് ബഷീറിന്റെ കലാഹൃദയം. അദ്ദേഹം ഏതു വികാരം കൈകാര്യം ചെയ്താലും സൗന്ദര്യത്തിനായിരിക്കും പ്രാധാന്യം.

## ഞാൻ പ്രധാനമന്ത്രിയായാൽ

നിരൂപണമെഴുതുന്നവരെ പ്രീണിപ്പിച്ചും അവരോട് അഭ്യർത്ഥിച്ചും സ്വന്തം പുസ്തകത്തിന് റിവ്യൂ എഴുതിപ്പിച്ചിട്ട് മലയാള സാഹിത്യത്തിൽ നിരൂപണമില്ല എന്നു പരസ്യമായിപ്പറയുന്ന കഥയെഴുത്തുകാരെ നാടുകടത്തും.

2) പുസ്തകമെഴുതിയിട്ട് അതിന്റെ ഒരു പ്രതി നിരൂപണമെഴുതുന്നവന് അയച്ചുകൊടുക്കുക, അയാൾ മിണ്ടാതിരുന്നാൽ നിരൂപണമെഴുതാൻ പ്രേരിപ്പിക്കുക, പ്രേരണയിലും വീണില്ലെങ്കിൽ കാലുപിടിച്ച് അപേക്ഷിക്കുക; എന്നിട്ടു നിരൂപകൻ സൗജന്യത്തിന്റെ പേരിൽ പുസ്തകത്തെക്കുറിച്ചെഴുതിയാൽ അയാൾ അതെഴുതിയതു കണ്ടു എന്നു പോലും ഭാവിക്കാതിരിക്കുക.

സൗന്ദര്യമയമാണ് ബഷീറിന്റെ കലാഹൃദയം. അദ്ദേഹം ഏതു വികാരം കൈകാര്യം ചെയ്താലും സൗന്ദര്യത്തിനായിരിക്കും പ്രാധാന്യം.



ഗുരു ഗോപിനാഥ്

**ഞാൻ** പ്രധാനമന്ത്രിയായാൽ നിരൂപണമെഴുതുന്നവരെ പ്രീണിപ്പിച്ചും അവരോട് അഭ്യർത്ഥിച്ചും സ്വന്തം പുസ്തകത്തിന് റിവ്യൂ എഴുതിപ്പിച്ചിട്ട് മലയാളസാഹിത്യത്തിൽ നിരൂപണമില്ല എന്നു പരസ്യമായി പറയുന്ന കഥയെഴുത്തുകാരെ നാടുകടത്തും.

മരിക്കുന്നതുവരെയും ആ നിരൂപകൻെറ പേര് ഏകാന്തതയിൽപ്പോലും പറയാതിരിക്കുക. ഇങ്ങനെയുള്ള സാഹിത്യകാരന്മാരെ 'ഇംപേയ്ൽ' (impale) ചെയ്യും.

3) സാഹിത്യകാരന്മാർക്കു മാത്രമായി ഭക്ഷണശാല തുടങ്ങിയിട്ട് "ട്ടുഡേസ് സ്പെഷൽ:- നവീന കവിത. അതു കഴിച്ചിട്ട് ഛർദ്ദിക്കാനുള്ള സ്ഥലത്തേക്കു പോവുക" എന്ന് എഴുതിവയ്ക്കും.

4) സാഹിത്യവുമായി വിദൂരബന്ധം പോലുമില്ലാത്ത ഭാരതീ മുഖർജിയുടെ പഴഞ്ചൻ പുസ്തകങ്ങൾ പുനഃപ്രസാധനം ചെയ്യുന്ന പ്രസാധകരെ ശിക്ഷിക്കാൻ ഇന്ത്യൻ പീനൽ കോഡിൽ നിയമങ്ങൾ എഴുതിച്ചേർക്കും.

5) നവീന നിരൂപണഗ്രന്ഥങ്ങൾ മാത്രമുള്ള ലൈബ്രറി തുറന്നിട്ട് "ഡൂ നോട്ട് റീഡ് ദിസ് ബുക്ക്സ്" ബോർഡ് എഴുതിവയ്ക്കും.

## 'സംസ്കാര കേരളം'

**ഞാ**ൻ ഇൻറർമീഡിയറ്റ് ക്ളാസ്സിൽ പഠിക്കുന്ന കാലത്താണ് ബർനാർഡ് ഷായുടെ എല്ലാ നാടകങ്ങളും വായിച്ചത്; നാടകങ്ങളെക്കാൾ ദൈർഘ്യമാർന്ന അവയുടെ ആമുഖങ്ങളും. പിന്നീട് അവ തൊട്ടിട്ടു പോലുമില്ല. അതുകൊണ്ട് ഓർമ്മയെ പരിപൂർണ്ണമായും ആശ്രയിച്ചുകൊണ്ട് ഇനിപ്പറയാൻ പോകുന്ന കാര്യങ്ങളിൽ തെറ്റു വന്നേക്കാം. എങ്കിലും എഴുതട്ടെ. ഷാ ഡോക്ടർമാരുടെ പ്രൈവറ്റ് പ്രാക്ടീസിന് എതിരായിരുന്നു. സർക്കാർ സേവനത്തിലായ ഡോക്ടർമാർക്കു രോഗം ഭേദമാക്കുന്നതിലാണ് താല്പര്യം. പ്രൈവറ്റ് പ്രാക്ടീസ് നടത്തുന്നവർക്കു രോഗം നിലനിറുത്തുന്നതിലും. രോഗമങ്ങു ഭേദമായാൽ പിന്നെ ഭിഷഗ്വരനെ കാണാൻ ആരാണു വരിക? ഇക്കാരണത്താൽ പ്രൈവറ്റ് പ്രാക്ടീസ് നിരോധിക്കണമെന്നുവരെ അദ്ദേഹം വാദിച്ചു എന്നാണ് എൻെറ ഓർമ്മ.

സാഹിത്യവാരഫലക്കാരനും ഒരളവിൽ ഒരു പ്രൈവറ്റ് ഡോക്ടറല്ലേ? ഉത്കൃഷ്ട സാഹിത്യത്തിനുവേണ്ടി ഞാൻ വാദിക്കുന്നു. എല്ലാവരും ആ വിധത്തിൽ ശ്രേഷ്ഠതമമായ രചനകൾകൊണ്ട് ബഹുജനത്തെ അനുഗ്രഹിച്ചാൽ ഞാനെന്തു ചെയ്യും. എഴുത്തു മതിയാക്കി വീട്ടിലിരിക്കുകയല്ലേ ചെയ്യൂ?

ഇതുപോലെയാണ് സമ്പന്നരുടെ സ്ഥിതിയും. "സംസ്കാര കേരള"ത്തിൽ പ്രസിദ്ധപ്പെടുത്തിയ 'ഒരു താരാട്ട്' എന്ന ഗാനത്തിൽ കാണുന്നതുപോലെ കോലോത്ത് ശിശുവിനു പൊൻതൊട്ടിൽ തൂക്കുമ്പോൾ കുടിലിൽ അവിടത്തെ ശിശുവിനു മരണത്തൊട്ടിൽ തൂക്കുന്നു. കോലോത്തെ കുഞ്ഞ് കാച്ചിക്കുറുക്കിയ പാൽ പൊന്നിൻെറ കിണ്ണത്തിൽനിന്നു കുടിക്കുന്നു. അവൻ ചിരിക്കുന്നു. കുടിലിലെ കുഞ്ഞ് കഞ്ഞിവെള്ളം കുടിക്കുമ്പോൾ ചിറി മലർത്തി കരയുന്നു. സമ്പന്നനും ദരിദ്രനും തമ്മിലുള്ള ഈ അന്തരം ഹൃദയസ്പർശകമായി സ്ഫുടീകരിക്കുന്നു ഈ പാട്ട്. സാമ്പദികമായ ഈ അസമത്വം സ്വാഭാവികമാണോ? അതോ സമ്പന്നൻെറ സൃഷ്ടിയോ? സംശയംകൂടാതെ പറയാം സമ്പന്നൻെറ സൃഷ്ടിതന്നെ. 'ആ അന്തരം പരിപാലിച്ചെങ്കിലേ ധനികൻെറ പൊൻതൊട്ടിലിനും പൊന്നിൻ കിണ്ണത്തിനും വിലയുള്ളൂ.

ഈ ഗാനത്തിൻെറ പുനഃപ്രസിദ്ധീകരണത്തിന് എന്തു സാംഗത്യമെന്ന ചോദ്യമുണ്ടാകാം. കലാത്മകമാണ് കവിതയെങ്കിൽ, പാട്ടെങ്കിൽ, കഥയെങ്കിൽ അതുകൊണ്ടു പ്രയോജനമുണ്ടെന്നാണ് എൻെറ പക്ഷം. ഏതു പ്രവർത്തനവും വിജയത്തിലെത്തിയാൽ അതു ശക്തിയുടെ ജനനത്തിനു ഹേതുവാകും. അത്തരം ശക്തിക്കു ക്ഷയമില്ല, ലോപമില്ല. ഭൂതകാലത്തെ ആ ശക്തിവിശേഷം വർത്തമാനകാലത്തേക്കു കടന്നുവരും. ഭാവിയെ രൂപപ്പെടുത്താനും അതു സഹായിക്കും. അതിനാൽ ശ്രീമതി കെ. പാർവ്വതി അമ്മ പാടിക്കേട്ടതും ശ്രീ.ആർ.സി. കരിപ്പത്ത് സമ്പാദിച്ചതുമായ ഈ താരാട്ട് 'സാംസ്കാരിക കേരളം' പ്രസിദ്ധപ്പെടുത്തിയത് നന്നായി.

☆ ☆ ☆

ശക്തിയെക്കുറിച്ചു പറഞ്ഞപ്പോൾ അതിൻെറ വ്യാപാരം മറ്റു മണ്ഡലങ്ങളിൽ എങ്ങനെയെന്ന് ഞാനൊന്ന് ആലോചിച്ചു. പി.ടി. ഉഷ നൂറു മീറ്റർ ദൂരം ഓടി ഒന്നാം സ്ഥാനത്ത് എത്തിയെന്നിരിക്കട്ടെ. അതോടെ അവർ ശക്തിയുടെ പ്രതിരൂപമായി മാറി. ജയം നല്കിയ ആ ശക്തിക്കുള്ള പ്രധാനപ്പെട്ട കാരണം ഉഷയുടെ വൈദഗ്ദ്ധ്യമാണ്. ആ വൈദഗ്ദ്ധ്യം ഓടിയ സ്ഥലത്തെയും ഓടിയെത്താനെടുത്ത സമയത്തെയും ആശ്രയിച്ചിരിക്കുന്നു. ഉഷ ദക്ഷിണ കൊറിയയിലെ ഒരു പ്രധാനപ്പെട്ട നഗരത്തിലാണ് ഓടിയത്. 10.54 സമയംകൊണ്ട് ഓടി. (എല്ലാം സങ്കല്പമാണേ) ആ സ്ഥലവും ഓടിയ സമയവുമാണ് ശക്തിപ്രസരത്തിൻെറ ഹേതു. നേരെമറിച്ച് ഞാൻ ശാസ്തമംഗലത്തു റോഡിലൂടെ നൂറുമീറ്റർ ഓടിയാൽ, എൻെറ റിക്കോഡ് 85.82 ആണെങ്കിൽ എനിക്കു ശക്തി പ്രസരിപ്പിക്കാനാവില്ല.

രാജീവ്ഗാന്ധി പ്രധാനമന്ത്രിയായിരുന്നു. ദില്ലിയിലെ ആ കസേരയിലിരുന്നപ്പോൾ മാത്രമാണ് അദ്ദേഹത്തിന് ഇന്ത്യയുടെ പരമാധികാരി എന്ന നിലയിൽ ശക്തിയുണ്ടായിരുന്നത്. അതും ഒരു നിശ്ചിത കാലയളവിൽ മാത്രം. ഇന്ദിരാഗാന്ധി മരിച്ചതിൻെറ തലേദിവസം അദ്ദേഹത്തിന് ആ ശക്തിയില്ലായിരുന്നു. പ്രധാനമന്ത്രിപദം പോയതിൻെറ അടുത്ത നിമിഷത്തിൽ ആ ശക്തി ഇല്ലാതായി. ഭരണാധികാരികളും സ്ഥലത്താൽ, സമയത്താൽ ബന്ധപ്പെട്ടാണ് ശക്തി ആർജ്ജിക്കുക.

പക്ഷേ കലാസൃഷ്ടികൾ വിഭിന്നം. 'രഘുവംശ'ത്തിന് കാളിദാസൻെറ കാലത്ത് ഏതു തരത്തിലുള്ള ശക്തിവിശേഷമുണ്ടായിരുന്നോ അതുതന്നെ ഇന്നുമുണ്ട്. കാലത്താൽ സ്ഥലത്താൽ നിയന്ത്രിക്കപ്പെടുന്നില്ല കലാസൃഷ്ടികൾ.

## ഓർമ്മയിൽനിന്ന്

'**ഓ**ടയിൽനിന്ന്' എന്ന നോവൽ ചലച്ചിത്രമാക്കിയതുകണ്ട് ഞാൻ കേശവദേവിനോടു ചോദിച്ചു:- സിനിമയെങ്ങനെ? ദേവിൻെറ മുഖം ചുളിഞ്ഞു:- "ഹേയ് അവർ കഥയില്ലാതാക്കി, കഥാപാത്രങ്ങളെ നശിപ്പിച്ചു, എൻെറ വിഷയനെ വികലമാക്കി" ദേവ് അങ്ങനെ പറഞ്ഞതു കേട്ട് ഞാൻ ചോദിച്ചു:- "സത്യൻ എങ്ങനെ?"
ദേവ്:-"ഒന്നാന്തരം".
ഞാൻ:- "വിജയ എങ്ങനെ?"

ദേവ്:- "ഹാ എന്തൊരു സുന്ദരി"
ഞാൻ:- ഇരുപത്തയ്യായിരം കിട്ടിയില്ലേ?
ദേവ്:- ഹീ, ഹീ, കിട്ടി. കിട്ടി.
ഞാൻ:- "പിന്നെന്തു വേണം? പണമൊന്നും കിട്ടിയില്ലെങ്കിൽത്തന്നെയും കെ.ആർ. വിജയയുടെ ഭംഗി അടുത്തുനിന്ന് കണ്ട് ആസ്വദിച്ചില്ലേ. അതുമതിയല്ലോ"
ദേവ്:- മതി; മതി. ഹാ, ഹാ, ഹാ.

കരുനാഗപ്പള്ളിക്കപ്പുറത്തുള്ള കരീലക്കുളങ്ങര എന്ന സ്ഥലത്ത് തകഴി ഒരു സമ്മേളനത്തിൽ പ്രസംഗിക്കാൻ വന്നു. ഞാനും പ്രഭാഷകനായിരുന്നു. "ചെമ്മീൻ എന്ന സിനിമയെങ്ങനെ?" എന്നു ഞാൻ ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞത് "സംഭാഷണം—അല്ല, ഞാനൊന്നും പറയുന്നില്ല അതിനെക്കുറിച്ച്" എന്നാണ്. കേശവദേവിന്റെയും തകഴിയുടെയും സാഹിത്യം വിഭിന്നം. സ്വഭാവവും വിഭിന്നം. സ്വഭാവത്തിൽ ഏത് നന്ന് എന്നു നിർണ്ണയിക്കാൻ വയ്യ. ചിലർ ദേവിന്റെ തുറന്ന മനഃസ്ഥിതിയെ മാനിക്കും. മറ്റു ചിലർ തകഴിയുടെ ഗോപനാവസ്ഥയെ മാനിക്കും.

**കാലത്താൽ, സ്ഥലത്താൽ നിയന്ത്രിക്കപ്പെടുന്നില്ല കലാസൃഷ്ടികൾ.**

# യുദ്ധവിരുദ്ധക്കാറ്റ്

(25ാം പേജിൽനിന്നും തുടർച്ച)

യിലെമ്പാടും നിന്നുള്ള നൂറ്റമ്പതോളം ചെറു സംഘങ്ങൾ ന്യൂയോർക്കിലെ റിവർസൈഡ് ചർച്ചിൽ ഒത്തുകൂടി ഒരു ഐക്യവേദി രൂപീകരിച്ചു. അതിനെത്തുടർന്നാണ് കഴിഞ്ഞ ഒക്ടോബർ 20-ാം തീയതി ഒരു ഡസനോളം നഗരങ്ങളിൽ ആയിരക്കണക്കിനാളുകൾ പങ്കെടുത്ത പ്രതിഷേധറാലികൾ നടന്നത്.

കുറഞ്ഞ വിലയ്ക്ക് എണ്ണകിട്ടാൻവേണ്ടി യുദ്ധത്തിനു ചാടിപ്പുറപ്പെട്ടിരിക്കുന്ന ബുഷ് അമേരിക്കൻ യുവാക്കളുടെ ചോരയുടെ വിലയെ നിസ്സാരമായിക്കാണുന്നു എന്നാണ് യുദ്ധവിരുദ്ധ പ്രക്ഷോഭകർ കുറ്റപ്പെടുത്തുന്നത്. 'എന്റെ മകനെ താങ്കൾ മദ്ധ്യപൂർവ്വദേശത്തേക്ക് വിട്ടില്ലേ? എന്തിനാണത്? തുച്ഛമായ വിലയ്ക്ക് എണ്ണകിട്ടാനോ?'— വിസ്കോൺസൺ യൂണിവേഴ്സിറ്റിയിലെ പ്രൊഫസ്സറായ അലക്സ് മോൾണർ പ്രസിഡൻറ് ബുഷിന് അയച്ച തുറന്നകത്തിൽ ചോദിച്ചതങ്ങനെയാണ്. അദ്ദേഹം ബുഷിനെഴുതി: "ഇറാക്കിനെ ആക്രമിക്കാൻ താങ്കൾ അമേരിക്കൻ ഭടന്മാർക്ക് ആജ്ഞ നൽകുകയാണെങ്കിൽ ഈശ്വരൻ താങ്കളോടു ക്ഷമിക്കുമായിരിക്കും. ഞാൻ ക്ഷമിക്കില്ല." പ്രൊഫ. മോൾണറുടെ മകൻ ക്രിസ്റ്റഫർ യു.എസ്. നാവികഭടനായി സൗദി അറേബ്യയിലാണ്. മോൾണറുടെ തുറന്നകത്ത് ന്യൂയോർക്ക് ടൈംസിൽ പ്രസദ്ധീകരിച്ചതോടെ ഒരു സുപ്രഭാതത്തിൽ അദ്ദേഹം ഒരു വീരനായകനായി മാറി. ആയിരക്കണക്കിനാളുകൾ അദ്ദേഹത്തിന്റെ കൂടെ ചേർന്നു. ആ കത്തിൽ നിന്നാണ്, വാസ്തവത്തിൽ, യുദ്ധവിരുദ്ധ പ്രക്ഷോഭത്തിന്റെ ചുക്കാൻ പിടിക്കുന്ന 'ദ മിലിട്ടറി ഫാമിലീസ് സപ്പോർട്ട് നെറ്റ്വർക്ക്' എന്ന സംഘടന ഇന്മംകൊണ്ടതുതന്നെ. യുവസൈനികരുടെ ജീവൻ സംരക്ഷിക്കാൻ ഗവൺമെൻറിനെതിരെ "പോരാടുന്ന" മുന്നണിയാണത്. സമരം ചെയ്തു തെല്ലും പരിചയമില്ലാത്ത അച്ഛനമ്മമാരുടെ ആ പ്രസ്ഥാനം മെല്ലെ മെല്ലെ ശക്തിയാർജ്ജിക്കുകയാണ്.

വാഷിങ്ടൺ കേന്ദ്രമായി പ്രവർത്തിക്കുന്ന 'സെയ്ൻ ഫ്രീസ്', ന്യൂയോർക്കിലെ 'ഫണ്ട് ഫോർ ന്യൂ പ്രിയോറിറ്റീസ് ഇൻ അമേരിക്ക', നാഷണൽ കൊയിലിഷൻ ഒഫ് അമേരിക്കൻ നൺസ്, യൂണിറ്റേറിയൻ യൂണിവേഴ്സലിസ്റ്റ്സ് എഗയ്ൻസ്റ്റ് അപ്പാർട്ട് ഹൈഡ് തുടങ്ങിയ സന്നദ്ധസംഘടനകളും പുതിയ സമാധാനപ്രസ്ഥാനത്തിൽ ഭാഗഭാക്കുകളാണ്. പൗരാവകാശ സമിതികളും മതസംഘടനകളും വിമുക്തഭടന്മാരുമെല്ലാം രംഗത്തുണ്ട്. പക്ഷേ, വിയറ്റ്നാം യുദ്ധവിരുദ്ധ പ്രക്ഷോഭത്തിൽ നടുനായകരായിരുന്ന കോളേജ് വിദ്യാർത്ഥികളുടെ ആവേശം ഇക്കുറിയത്ര തിളച്ചുകാണുന്നില്ല. നിർബന്ധിത സൈനികസേവനം കർക്കശമല്ലാത്തതാവാം ആ താൽപ്പര്യക്കുറവിനു കാരണം.

യുദ്ധം പൊട്ടിപ്പുറപ്പെടുകയാണെങ്കിൽ അമേരിക്കൻ പക്ഷത്ത് ആൾനാശം 10000 മുതൽ 20000 വരെ ആകുമെന്നാണ് പെൻറഗൺ കണക്കുകൂട്ടുന്നതെന്ന് അനൗദ്യോഗിക റിപ്പോർട്ടുകൾ സൂചിപ്പിക്കുന്നു. എന്നാൽ, വൈദ്യശാസ്ത്രരംഗത്തെ വിദഗ്ദ്ധരുടെ അഭിപ്രായത്തിൽ അത് 20,000 ത്തിൽ കവിയും. 80,000 പേർക്ക് പരിക്കുപറ്റും. ഒരു മിന്നൽ യുദ്ധമാണെങ്കിലത്തെ കണക്കാണിത്. വിയറ്റ്നാം യുദ്ധത്തിൽ കൊല്ലപ്പെട്ട അമേരിക്കൻ ഭടന്മാർ 58000 ത്തിലേറെയായിരുന്നു. പരിക്കേറ്റത് ഒരു ലക്ഷത്തി അമ്പത്തിമൂവായിരം പേർക്കും. കൊറിയായുദ്ധത്തിൽ 54,000 ത്തിലേറെ അമേരിക്കൻ ഭടന്മാർ മരിക്കുകയും 103284 പേർക്ക് പരിക്കേല്ക്കുകയും ചെയ്തു. ഇനി ഗൾഫിൽ നിന്നും കൂടി ആയിരക്കണക്കിന് ശവപ്പെട്ടികൾ ഏറ്റുവാങ്ങാൻ അമേരിക്കയിലെ അച്ഛനമ്മമാർ തയ്യാറല്ല.

## നോവൽ എങ്ങനെ

(29ാം പേജിൽനിന്നും തുടർച്ച)

ഇല്ല. ചെറുകഥയില്ല, നാടകമില്ല, ഏകാങ്കമില്ല, ഖണ്ഡകാവ്യവുമില്ല. ആകെ, ഒന്നേയുള്ളു: കാവ്യം.

ഗദ്യത്തിലെഴുതാം, ഓർമ്മിക്കാൻ മാത്രമല്ല, താളരാഗനിബദ്ധമാക്കാൻ കൂടി എളുപ്പത്തിന്, പദ്യത്തിലെഴുതാം, ചെറിയതാക്കാം. സ്ഥലകാല പരിമിതികൾക്കകത്തൊതുക്കി തിരശ്ശീല പൊക്കിക്കാണിക്കാം—സാധനം ഒന്നുതന്നെയാണ്. സിനിമയോ എപ്പിസോഡോ ആയാലും വ്യാപകമായ അർത്ഥത്തിൽ, ചരക്ക് അതുതന്നെ. 'അപ്പിസോസോ' 'എനിമ'യോ ആകരുതെന്നേയുള്ളു.

ഒരു കാര്യം ബോധപൂർവ്വം വിട്ടുകളഞ്ഞതാണ്. അതെന്തെന്നല്ലെ? എഴുതുന്നവന്റെ ലോകവീക്ഷണവും വ്യക്തിത്വവും വിട്ടുകളയാനുള്ള പ്രധാനകാരണം ഇതിനു രണ്ടിനും സ്ഥിരമാനദണ്ഡങ്ങളില്ല, എന്റെ കാഴ്ചപ്പാടിൽ, എന്നതുതന്നെ. മറ്റൊരു കാരണം, അനന്തകോടി വർഷങ്ങളുടെ ആയുസ്സും അനന്തകോടി പ്രകാശവർഷങ്ങളുടെ വിസ്തീർണ്ണവുമുള്ള ഈ പ്രപഞ്ചത്തിലെ അനന്തകോടി അല്പായുസ്സുകളിൽ ഒന്നുമാത്രമായ എന്നെപ്പറ്റി ഞാൻ ഒന്നും പറയാൻ ആഗ്രഹിക്കുന്നില്ല എന്നതും. ഈ വീഴ്ച സദയം പൊറുക്കുക. 'നോവൽ എങ്ങനെ?' എന്ന വിചാരക്ഷേത്രത്തിന്റെ ചുറ്റമ്പലമതിലിൽ ചാരി 'ഞാൻ എങ്ങനെ?' എന്ന ചെറുചിരിയും നില്പുണ്ടെന്നെനിക്കറിയാം. ആ നിലനിൽപ്പ് ഈ കാര്യവിചാരത്തിൽ നമ്മെ അലോസരപ്പെടുത്തിയില്ലെന്ന് കരുതട്ടെ. അല്ല, വല്ല വിധവും അലോസരപ്പെടുത്തിയെങ്കിൽ ആ അനൗചിത്യത്തിന് ഞാൻ ക്ഷമ ചോദിക്കുന്നു.

ഇങ്ങനെയുള്ള നോവലിന്റെ പ്രയോജനവശം എന്ന കീറാമുട്ടിയിൽ ഇനി ആഞ്ഞൊന്നു കൊത്തിനോക്കാം, പൊളിഞ്ഞുകിട്ടിയാലായി.

(തുടരും)

---

(17ാം പേജിൽനിന്നും തുടർച്ച)

*ചാട്ടവും ചലനവും ആംഗ്യവിക്ഷേപവുമായിരുന്നു നൃത്തം. പാട്ട് പിന്നീടു വന്നതാണ്. തികച്ചും വികാരപരമായ ഈ ബാഹ്യചേഷ്ടകൾക്ക് ആത്മീയതലത്തിൽ ഇടം നൽകിയത് ഭരതനു മുൻപുള്ള ധാരാളം മനോധർമ്മജ്ഞരുടെ കൂട്ടായ ശ്രമങ്ങളാണ്. അതൊക്കെ ക്രോഡീകരിച്ചും പരിഷ്ക്കരിച്ചുമുണ്ടായതാണ് നാട്യശാസ്ത്രം. പിന്നീടുള്ള കാലത്തും ഇതേപോലെ മനോധർമ്മജ്ഞർ പലരുമുണ്ട്. അവരുടെ യത്നത്താൽ പുതിയ നാട്യശാസ്ത്രങ്ങൾ രചിക്കണം."*

☆ ☆ ☆

*നൃത്തം അടിസ്ഥാനപരമായി ഒരു കർമ്മാനുഷ്ഠാനമാണ്. കർമ്മം, മനോവാഗതീതമാവുമ്പോഴാണ് കർമ്മസാഫല്യം. മനസ്സെന്നാൽ വിചാരവികാരസമ്മിശ്രമായ ബോധം. ആ ബോധം സാന്ദ്രീഭവിച്ചുള്ളതു പദാർത്ഥം. ചുരുക്കത്തിൽ, മനസ്സും ശരീരവും (പദാർത്ഥം) പ്രബോധത്തിന്റെ പ്രത്യക്ഷവൽകൃത രൂപങ്ങൾ മാത്രം. അവയെ ട്രാൻസെൻഡു ചെയ്യുമ്പോഴാണു വാക്കും കർമ്മവും അവയുടെ പൊരുളണയുക. നൃത്തം അതിന്റെ ആത്മാവിലെത്തുക. ആ മഹാകൈലാസത്തിലേക്കുള്ള ചോടുവയ്പാണ് തണ്ഡു മുതൽ ഭരതൻവരെയുള്ളവർ അനുഷ്ഠിച്ചത്. അതൊക്കെ ഒരു മിത്തല്ലെന്നോതുവാൻ ഇതാ നമുക്കൊരു സാക്ഷി—ബിർജ്ജു മഹാരാജ്.*